stagnation of the country to a considerable extent) may now immediately expect it of the regime of the people (which is being increasingly run in India) which is meant for the real good of the people. The pristine prestige and position of the glory and greatness of Ayurveda cannot be ensured by any half-hearted and hap-hazard schemes except its incorporation in universities for recognition by established Faculties of Ayurvedic Studies under the . And for this, as also to facilitate other ways of encouragement of Ayurveda, Ayurveda's claim-on the resources of the State may kindly be entertained.

---

## Extract from the report of the Jaminibhushan Ashtanga Ayurveda Vidyala and Hospital., Calcutta,

For the year 1343. of the BengaliEra,

Prepared by Dr. D. P. Ghosh, B. A., M., B.,

Secretary.

IT is a patent fact that in times of yore when the West was shrouded in the gloom of darkness, the cultural civilization of Hindusthan, the boundaries of which were much beyond its present limits, was at its zenith and radiated light, which was the fountain source of all civilizations and religions of the present-day world.

Long before Homer sang the tale of the fall of Troy, long before Romulus raised the earthen rampart of Rome, the Indian Savants were proclaiming to the world, the real truth, the mystic mystery of the Law of Creation, Preservation and Destruction, which pervade and rule the entire universe. Human dody; as an infinitisimal part of creation, is subject to such general Laws of Nature, and they, in their supreme intelligence, conceived that human system, like the universal system, is guided by one and the same law, viz., Creation, Preservation and Destruction and termed the three guiding principles of the human

system as '*Bayu*', '*Pitta*' and' *Kapha*', and they propounded Ayurveda, which is a part of the Vedas, to deal with the human system including Anatomy, Physiology, etc., as also various ailments the system is liable to, prescribing sure remedies to cure or ammeliorate such ailment.

Ayurveda is a perfect science in the art of healing, as it was conceived by ancient *Rishis* who attained internal visions much above those obtained by intelligence based on sense perception, and who had a glimpse of the luminous. Hence their findings are based on truth, the significance of which, it will take centuries of researches to divulge, the truth existing beyond the veil of darkness. If its grand significance is lost to the world, it is due to the reasons best known to students of Anthropology.

On the other hand, it may be that Mother - PRAKRITI' - (or the dispenser of the laws of Universe), who found that the savants of India, in their superior inteligence, propounded methods embodied in Ayurveda, which might disturb the balance of equilibrium of her laws by effecting prompter remedies to the ailments which the human body is heir to, than her laws permit, stepped in and introduced barriers so that the most significant factors in Ayurveda in relieving human physical ailments may be obscured with a view to the law of equilibrium of nature being maintained.

Whilst the perfect science of healing was founded by the savants of India, the rest of the world was struggling to find out ways and means to mitigate the human physical sufferings.

They resorted to Magic, Black Art and most crude forms for the purpose and as time went on, those crude forms gradually, through researches, developed into different medical sciences, which are still groping in the dark, making experiments, rejecting one tomorrow which they termed to be perfect yesterday. In the meantime Ayurveda, the most perfect science, gradually receded into obscurity.

It is a matter of extreme gratification that the west and the rest of the world are now realising the fact that Ayurveda is the fountain source of all medical sciences.

It must be admitted that the persistent system of researches and demonstrations carried on by the present methods of the west and to demonstrate and give out to the world the result of their labour, have explored many

truths, which though present in Ayurveda, were shrouded by mists through conservatism of the successors of the savants of India for motives mostly selfish.

From the Vedic period, Ayurveda passed through various phases, specially, through Buddhistic and Tantrik periods, though its significance, as the only science to successfully deal with the physical ailments of the humanity, was always maintained. In recent years, through the advent of the western light in India the vision of Indians was dazzled by the glamour that the western medical science exposed to them, specially through demonstrations in Surgery, Physiology, as also in Medicines, which afforded immediate palliative results, and Ayurveda which dealt with the root cause of human diseases, gradually receded into the back-ground to be resorted to, only when palliative measures of the west failed.

A change in the mentality of Indians in the present centuary was manifest owing to the lasting effects, Ayurvedic system effected in dealing with human ailments.

# മലക്കൃമികൾ. (Worms)

---

ഡാക്ടർ, ജി. വി. കമ്മത്ത് N. പറവൂർ.

മനുഷ്യരുടെ കുടലുകളിൽ, (Intestines) കുടിയേറിപ്പാർത്തുവരുന്ന വിവിധാകൃതിയിലുള്ള ജീവികളെ മലക്ക്രിമികൾ, വിരകൾ, ജഠരക്ക്രിമികൾ എന്നെല്ലാം വിളിച്ചുവരുന്നു. ഈ ക്ഷുദ്രജീവികൾ മനുഷ്യശരീരത്തിന്ന് അത്യന്തം ഉപദ്രവകാരികളാണെന്നുള്ള സംഗതി വിസ്മരിക്കത്തക്കതല്ല. പ്രായമുള്ള ആളുകളിൽ ഇവററകളുടെ ശല്യം പ്രായേണ കുറഞ്ഞിരിക്കുമെങ്കിലും, കുട്ടികളിൽ ഏതാണ്ട് തൊണ്ണൂററഞ്ചു ശതമാനത്തെയും ഇവ ഒഴിച്ചുവിടാറില്ലെന്നുള്ളത് തീർച്ചതന്നെ. ബാലമരണകാരണങ്ങളുടെ കൂട്ടത്തിൽ ചേർക്കുവാനർഹതയുള്ള ഒന്നാണ് മലക്ക്രിമിശല്യങ്ങൾ. അന്നപാനങ്ങൾ ശരിയായി പാകപ്പെട്ടത്താതേയും, ശുചിത്വക്കുറവോടുകൂടിയും ഉപയോഗിക്കുക നിമിത്തവും, അശുദ്ധജലപാനം നിമിത്തവും, വിരകളുടെ മുട്ടകളോ, അണുക്ക്രിമികളോ അതുവഴി കുടലിൽ ചെന്നെത്തുകയും, അവിടെയിരുന്നു വളൎന്നു പെരുകി സ്ഥിരവാസം ഉറപ്പിക്കുകയും ചെയ്യുന്നു. അജീൎണ്ണഭോജനം, മധുരം, പുളി എന്നീ രസങ്ങൾ അധികരിച്ച ഭക്ഷണങ്ങളുടെ ക്രമാതീതമായ ഉപയോഗം, പിണ്ണാക്ക്, തൊണ്ടുകളയാത്ത ധാന്യങ്ങൾ, വേണ്ടവിധം പാകപ്പെട്ടത്താത്ത പഴങ്ങൾ, കായ്കറികൾ എന്നിത്യാദികൾ തിന്നു ശീലിക്കുക മുതലായവയിൽനിന്നും ജഠരത്തിൽ താനെ കൃമികൾ ജനിക്കുന്നതായും ചിലർ അഭിപ്രായപ്പെട്ടുന്നുണ്ട്. മുലപ്പാൽദൂഷ്യവും കുട്ടികളുടെ ജഠരത്തിൽ കൃമികൾ ജനിച്ചുണ്ടാകുവാൻ മതിയായ കാരണം തന്നെ. കുടലുകൾക്ക് പറയത്തക്ക യാതൊരു രോഗവും ഇല്ലാത്തവരിൽ വിരശല്യം അസാധാരണയാണ്. അങ്ങിനെയുള്ളവരുടെ കുടലുകളിൽ വിരകളോ, മുട്ടകളോ, ചെന്നെത്തിയാൽതന്നെയും അവ താനെ നശിച്ചുപോകും. കുടലുകളുടെ ശ്ലേഷ്മചൎമ്മ(mucus membrane)ങ്ങൾക്ക് സുഖക്കേടുണ്ടായി അവയിൽ ധാരാളം കഫം പററിപ്പിടിച്ചിരിക്കുന്ന ആളുകൾക്കാണ് വിരകളുടെ ശല്യം ഉണ്ടാകുന്നത്. ഈ സ്ഥിതിയിലുള്ള രോഗികളുടെ നാക്ക് ഒരുവിധം വെളുത്ത് പൂപ്പുപിടിച്ചിരിക്കും. നാം കഴിക്കുന്ന ആഹാരപദാൎത്ഥങ്ങളിലെ സാരാംശം ശരീരം സ്വീകരിക്കുന്നത്, പച്യമാനാശയം, (Small Intestines) പക്വാശയം (Large Intestines) എന്നീ ആശയങ്ങളിൽ കൂടിയുള്ള അതിൻെറ സഞ്ചരണവേളയിലാണല്ലോ. അവിടെയാണ് ഈ ക്ഷുദ്രജീവികളുടെ അധിവാസസ്ഥലവും. അന്നസാരം ശരീരത്തിൽ ലയിക്കുന്നതിന്നനുവദിക്കാതെ, ഇവററകൾ അതുററിക്കുടിച്ച് സ്വയം പോഷിക്കുകയും, മുട്ടയിട്ട് പെരുകുകയും ചെയ്യുന്നു. തന്നിമിത്തം രോഗിക്ക് ശരീരപോഷകസാധനങ്ങൾ നഷ്ടപ്പെട്ടുകയും, ക്രമേണ മാംസളഭാഗങ്ങൾ ശോഷിച്ചും, വിളൎത്തുമെലിഞ്ഞ് നെഞ്ചുകുത്തും ഏതാണ്ടൊരു പ്രേതാകൃതിയിലായിത്തീരുകയും ചെയ്യുന്നു. ഈ അവസ്ഥയിലുള്ള ബാലികാബാലന്മാരെ എവിടെയും സുലഭമായി കാണാം. മല

ക്രിമികൾ പലതരത്തിലുണ്ടെങ്കിലും അവയിൽ പ്രാധാന്യം അർഹിക്കുന്ന ചില ഇനങ്ങളെപ്പററി മാത്രം ചിലതെല്ലാം പ്രസ്താവിക്കാം.

(1) ചെറുകൃമികൾ:—(Thread Worms) തമിഴിൽ ഇതിനെ "തിമിർപൂച്ചി" എന്നു വിളിച്ചുവരുന്നു. ഏകദേശം ഒരംഗുലത്തിൽ കൂടുതലായി വളരാത്തതും വെളുത്തു് നേർത്ത നൂൽകഷണങ്ങൾപോലെയിരിക്കുന്നതുമായ ഇവ, വൻകുടലിൽ വസിക്കുന്നു. 'നൂൽകൃമികൾ' എന്നും ഇതിനെ വിളിക്കാറുണ്ട്. കുട്ടികളെ മാത്രമല്ല പ്രായമുള്ളവരേയും ഇവ അസഹ്യപ്പെടുത്താറുണ്ട്. കുട്ടികൾക്ക് മുലകുടിമാറി മററു ഭക്ഷണങ്ങൾ സ്വീകരിക്കുന്നതുവരെ ഇതിൻെറ ശല്യം ഉണ്ടാകാറില്ല. വൻകുടലിൽ വസിക്കുന്ന ഇവ, രാത്രികാലങ്ങളിൽ മലദ്വാരംവഴി പുറത്തുകടക്കുകയും, മലദ്വാരത്തിന്നു സമീപം രോമങ്ങൾക്കിടയിൽ കടന്നു മുട്ടയിട്ട് പെരുകുകയും ചെയ്യുന്നു. ചിലപ്പോൾ സഹശയനം ചെയ്യുന്നവരുടെ ഗുദത്തിലും ഇഴഞ്ഞുകേറിയേക്കും. ചില സന്ദർഭങ്ങളിൽ ഇവറകൾ സ്ത്രീകളുടെ ജനനേന്ദ്രിയദ്വാരാ ഉള്ളിൽ കടക്കുകയും, ലൂക്കോറിയ (വെള്ളപോക്ക്) മുതലായ ഗുഹ്യരോഗങ്ങളെ ഉത്ഭവിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഗുദത്തിൽ കഠിനമായ ചൊറിച്ചൽ വൈകുന്നേരം വർദ്ധിക്കുക, മൂക്കുതിരുമ്മൽ, വയററിൽവേദന, മലബന്ധം, വയറിളക്കം ഇവ മാറിമാറിയുണ്ടാവുക, ചിലപ്പോൾ അതിവിശപ്പും, ചിലപ്പോൾ വിശപ്പില്ലായ്മയും ഇടവിട്ടുവരിക, വയറുവീർപ്പ്, വായ്നാററം, എന്നീ ലക്ഷണങ്ങൾ ചെറുകൃമികളുടെ ക്രമാതീതമായ സാന്നിധ്യത്തെ പ്രത്യക്ഷപ്പെടുത്തുന്നു.

(2) ഉരുണ്ടവിരകൾ:—(Round Worms) തമിഴിൽ "നാഗപ്പൂച്ചി" എന്നു വിളിച്ചുവരുന്ന ഈ ജന്തു ആകൃതിയിൽ മണ്ണിലുള്ള വിരകളെപ്പോലെയിരിക്കും. മങ്ങിയ വെള്ളനിറത്തിൽ 6—12 ഇഞ്ചുവരെ നീളത്തിൽ വളർന്നുകാണുന്ന ഇവ ചെറുകുടലിൽ ജീവിക്കുന്നു. ചിലപ്പോൾ താഴോട്ട് വൻകുടലിലേക്കും, മേല്പോട്ട് ആമാശയത്തിലേക്കും കടന്നുകൂടുന്നതുനിമിത്തമാണ്, മലം, ഛർദ്ദി എന്നിതുകളിൽ കാണാനിടവരുന്നത്. ആമാശയത്തിലേക്ക് കടന്നുചെല്ലുന്ന വിരകൾ, അന്നവാഹിവഴിയായി ശ്വാസക്കുഴലിലേക്കു കടക്കുകയും, ശ്വാസം മുട്ടി രോഗി മരിക്കുകയും ചെയ്തേക്കും. നാസാരന്ധ്രങ്ങൾ, കണ്ണുദ്വാരങ്ങൾ, എന്നിവയിലും ഇവ ചെന്നെത്താറുണ്ട്. ചെറുകുടലിൻെറ ഊർദ്ധ്വഭാഗവുമായി ബന്ധിച്ചിരിക്കുന്ന സ്രോതസ്സുകൾ വഴിയായി, യകൃത്ത് (Liver) പ്ലീഹ (Spleen) അഗ്ന്യാശയം (Pancreas) എന്നീ അവയവങ്ങളിൽ ഇവറകൾ കടന്നുചെന്ന് പ്രസ്തുത അവയവങ്ങളുടെ പ്രവൃത്തിക്രമങ്ങളെ വിഘ്നപ്പെടുത്തി അകാലമരണത്തിന്നിടവരുത്തിത്തീർക്കുന്നതും അസാധാരണയല്ല. മിക്കവാറും 3—10 വരെ വയസ്സിലാണ് കുട്ടികളിൽ ഇതിൻെറ ഉപദ്രവം ക്രമത്തിലധികം കണ്ടുവരുന്നത്. വിളർച്ച, ഭക്ഷണാവിരക്തി, ചിലപ്പോൾ ഭക്ഷണത്തിൽ അത്യാർത്തി, മധുരസാധനങ്ങളിൽ അതീവ താല്പര്യം, മിക്കവാറും മലബന്ധം, ചിലപ്പോൾ അതിസാരം, (വെള്ളനിറമായിരിക്കും) വയററിൽ അസ്വാസ്ഥ്യം, വയറുനോവ്, ദുർഗ്ഗന്ധമുള്ള ഉച്ഛ്വാ

സം, തലചുററൽ, പല്ലുകടി, ഞെട്ടൽ, കോട്ട്, കണ്ണിനു ചുററും നീലരേഖ, വരട്ടുചുമ, ഉറക്കത്തിൽ അറിയാതെ മലമൂത്രവിസർജ്ജനം ഉണ്ടാവുക, ശരീരത്തിൻെറ ചില ഭാഗങ്ങളിൽ മാത്രം പനി എന്നിത്യാദി പലപല ലക്ഷണങ്ങളും ഉരുണ്ട വിരകൾ വർദ്ധിച്ചുവരുമ്പോൾ ഉണ്ടായിരിക്കുന്നതാണു്. മേൽപ്രസ്താവിച്ച ലക്ഷണങ്ങളെല്ലാം, സാധാരണ രോഗികളിൽ കണ്ടില്ലെന്നുവന്നേക്കാമെങ്കിലും പ്രാരംഭലക്ഷണങ്ങൾ കണ്ടുതുടങ്ങിയാലുടൻ തന്നെ ഈ ക്ഷുദ്രജീവികളെ നഷ്ടപ്പെടുത്തുവാൻ പര്യാപ്തമായ ചികിത്സ നടത്താതിരിക്കുന്ന പക്ഷം അവ, വർദ്ധിച്ചു് ഏതാണ്ടു് "കോളറ"യുടെ ലക്ഷണങ്ങളോടുകൂടിയ ഒരു ദീനം ഉണ്ടായിക്കൊണ്ടിരിക്കുകയും, വിരക്ഷോഭം നിമിത്തം അവ പല സ്ഥാനങ്ങളിലും കയറിച്ചെന്നു് രോഗിയെ അകാലമരണത്തിന്നിരയാക്കിത്തീർക്കുകയും ചെയ്യും. വിരക്ഷോഭം നിമിത്തമുണ്ടാകുന്ന ഈ അവസ്ഥയിൽ, അതു ഭൂതബാധയെന്നും രക്ഷസ്സെന്നും മററും വ്യാഖ്യാനിച്ചു് മന്ത്രവാദികളേയും, മാപതികളേയും ശരണം പ്രാപിക്കുന്നതു്, വിദ്യാസമ്പന്നരെന്നഭിമാനിക്കുന്ന ചില ബിരുദധാരികളുടെ ഇടയിലും കൂടി അസാധാരണമല്ലെന്നുള്ള പരമാർത്ഥം സവ്യസനം പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

(3) പീത്തവിര:—(Tape Worm) വൻകുടലിലും, ചെറുകുടലിലും കണ്ടേക്കാവുന്ന ഈ ഇനം ഒരാളിൽ ഒന്നിലധികം കാണുകയില്ല. ആകൃതിയിൽ ഇതു്, തുന്നൽക്കാരുടെ നാട (പീത്ത)പോലെയിരിക്കും. ഏഴും, എട്ടും വാരനീളത്തിൽ ഇതു വളൎന്നു കാണുന്നുണ്ടു്. ഏകദേശം ഒരിഞ്ചു നീളത്തിലും, അരയിഞ്ചു വീതിയിലും ഉള്ള അനേകം കണ്ണികൾ ചേർത്താണു് ഇവയുടെ ശരീരം സംഘടിതമായിരിക്കുന്നതു്. മുറിഞ്ഞു, മുറിഞ്ഞു വെളിയിൽപോകുന്ന ഇതിൻെറ ശരീരം, തലയും തലയോടുചേന്ന ഒരു കണ്ണിയും, കുടലിൽ ശേഷിക്കുന്ന പക്ഷം, വീണ്ടും വീണ്ടും വളൎന്നുവരുന്നതായിരിക്കും. കുടലിൽ അസഹ്യമായ ഒരു ഭാരം തോന്നുക, രോഗി രോഷിച്ചുവരുമെങ്കിലും ക്രമാതീതമായ വിശപ്പു് ദഹനശക്തി ഇവകൾ ഉണ്ടായിരിക്കുക, ശക്തിയായ വയററിൽ വേദന, തലവേദന, മലബന്ധം എന്നീ പ്രധാനലക്ഷണങ്ങൾ പീത്തവിര കുടലിൽ കടന്നുകൂടിയിട്ടുണ്ടെന്നു പ്രത്യക്ഷപ്പെടുത്തുന്നവ മാത്രമാണു്. പന്നിമാംസം, ഗോമാംസം മുതലായ മാംസാഹാരങ്ങളുടെ നിരന്തമായ ഉപയോഗത്തിൽ നിന്നത്രേ ഈ ഇനം ജനിച്ചുണ്ടാകുന്നതു്. ആയുർവ്വേദഗ്രന്ഥങ്ങളിൽ ഇതേപ്പററി യാതൊന്നും പ്രസ്താവിച്ചുകാണുന്നില്ല. ഹിന്തുക്കൾ ഗോമാംസവും മററും ഉപയോഗിക്കാത്തതുകൊണ്ടായിരിക്കാം ആയുർവ്വേദാചാൎയ്യന്മാർ ഇതിനെപ്പററി അറിയുവാനിടയാകാത്തതു്.

(4) കൊക്കപ്പുഴു:—(Hook Worm) സൂക്ഷ്മദർശിനിയന്ത്രത്തിൻെറ സഹായത്താലല്ലാതെ ഈ ഇനത്തെ കാണുവാൻ സാധിക്കുകയില്ല. മുൻപ്രസ്താവിച്ച മൂന്നിനത്തേക്കാളും ഭയങ്കരങ്ങളായ ശല്യങ്ങൾ ഇവ വ

* മാപം എന്നതിൻെറ സ്ഥാനത്തുമാത്രം എന്നു ചേൎക്കുന്നതു കൂടുതൽ നന്നായിരിക്കുമെന്നുതോന്നുന്നു. Ed. V. S.

രുത്തിക്കൂട്ടുന്നുണ്ടു്. കുടലുകളുടെ ഭിത്തികളിൽ കടിച്ചുകിടന്നു് രക്തപാനംചെയ്യുക, എന്നുള്ളതാണ് ഈ വർഗ്ഗത്തിന്റെ പ്രധാനതൊഴിൽ. കുട്ടികളിൽ മാത്രമല്ല ഏതു പ്രായക്കാരിലും ഇതു് സുലഭംതന്നെ. രക്തക്കുറച്ചിലിനും തജ്ജന്യങ്ങളായ എല്ലാ ഭയങ്കരരോഗങ്ങൾക്കും ഇവകൾ നിദാനമായി പരിണമിക്കുന്നുണ്ടെന്നു് പറയേണ്ടതില്ലല്ലോ.

ഏതിനമായാലും, കൃമികൾ ശരീരത്തിൽ കടന്നുകൂടിയിട്ടുണ്ടെന്നറിഞ്ഞാൽ ഉടനടി അവയെ ബഹിർഗമിപ്പിക്കുവാൻ പര്യാപ്തമായ ചികിത്സ ആരംഭിക്കേണ്ടതു് അത്യാവശ്യം തന്നെ. "സെൻടൊനിൻ" (Santonin) എന്ന കൃമിഹരൌഷധം പ്രായാനുസരണം ഒന്നു മുതൽ മൂന്നുവരെ നെന്മണിത്തൂക്കം, പഞ്ചസാരയിലോ, തേനിലോ കലത്തി അത്താഴത്തിനുശേഷം കഴിപ്പിക്കുകയും, അടുത്തദിവസം അതിരാവിലെ ആവണക്കെണ്ണയോ, മററുവല്ല ഭേദിഔഷധങ്ങളോ കൊടുത്തു് വയറിളക്കുകയും ചെയ്താൽ ഉരുണ്ട വിരകളും, ചെറുകൃമികളും ചത്തു് ബഹിർഗമിക്കുന്നതായിരിക്കും. "പപ്പയോട്ടിൻ" (Papayotin) എന്ന ഔഷധംകൊണ്ടും മേൽപറഞ്ഞ ഫലം ലഭ്യം തന്നെ. കപ്പക്കായ് (ഓമക്കായ്) വട്ടത്തിൽ മുറിച്ചു് അതിൽനിന്നും നിർഗ്ഗമിക്കുന്ന വെളുത്ത ചറം ഒരു സ്ഫടികപ്പാത്രത്തിൽ ശേഖരിച്ചു് തണലത്തോ, ചൂടാക്കിയ മണലിൻമീതെയോ, വെച്ചുണക്കിപ്പൊടിച്ചെടുത്താൽ കിട്ടുന്ന പൊടിയത്രെ പപ്പയോട്ടിൻ. ഇതു് ഒന്നുമുതൽ പത്തുനെന്മണിത്തൂക്കംവരെ കൊടുത്തതിന്റെ ഒന്നോ രണ്ടോമണിക്കൂറിന്നുശേഷം, വിരേചനൌഷധങ്ങൾ ഏതെങ്കിലും കൊടുക്കണം. ഉപ്പുവെള്ളം, ചുണ്ണാമ്പുകലക്കിത്തെളിയിച്ചെടുത്ത വെള്ളം, (Lime Water) നിലവേപ്പു (Quissia Wood) കഷായം ഇവയിലേതെങ്കിലുംകൊണ്ടുള്ള ഗുദവസ്തി (Enema) സൂൽകൃമികളെ ഉന്മൂലനാശം ചെയ്യാൻ പര്യാപ്തമായതുതന്നെ. "ഓലിയം ചിന്നപ്പോഡിയം" (Olium Chinnapodium) (കാട്ടുഭമോദകഎണ്ണ) പത്തോ പതിനഞ്ചോ തുള്ളിവരെ, നല്ലപോലെ വയറിളകുവാൻ വേണ്ടത്ര ആവണക്കെണ്ണയിൽ കലത്തിക്കൊടുത്തു് വയറിളക്കിയാൽ, കൊക്കപ്പുഴു ചത്തൊഴുങ്ങും. പക്ഷെ ഒരൊററ മുട്ടയെങ്കിലും കുടലിൽ ശേഷിച്ചാൽ വീണ്ടും വീണ്ടും വളന്നു പെരുകുന്നതായിരിക്കും. അതിനാൽ മേൽപ്രസ്താവിച്ച വിരേചനക്രമം ആഴ്ചയിലൊരിക്കൽവീതം മൂന്നോ നാലോ തവണ ആവത്തിക്കേണ്ടതാണ്. ഈ മാർഗ്ഗങ്ങളൊന്നും പീത്തവിരയെ ബഹിർഗമിപ്പിക്കുവാനുതകുന്നവയല്ല. വെള്ളം വററിത്തുടങ്ങിയ ചമ്പൻപാക്ക് (അടക്ക) ഉണക്കിപ്പൊടിച്ചെടുത്ത ശീലപ്പൊടി, രണ്ടുമൂന്നു ഉറുപ്പികത്തൂക്കം, ഒരു തവി പശുവിൻപാലിൽചേർത്തു് കഴിച്ചാൽ ഇവ താനെ പുറത്തേക്കുവരുന്നതായിക്കാണാം. പാൽ ചൂടാക്കുകയോ മധുരം ചേക്കുകയോ പാടില്ല. ഇതു പുറത്തുവന്നാൽ തലഭാഗം അതിലുണ്ടോ എന്നു പരിശോധിച്ചറിയേണ്ടതും ഇല്ലാത്തപക്ഷം ഇതേ പ്രയോഗം അടുത്ത ആഴ്ചയിൽ ആവത്തിക്കേണ്ടതും അത്യാവശ്യം. ചുമന്ന തുളസിയിലച്ചാറു് രണ്ടുറുപ്പികത്തൂക്കം മാത്രയിൽ ഒന്നോ രണ്ടോ വാരം തുടൎന്നു കഴിച്ചുകൊണ്ടിരുന്നാൽ എല്ലാ ഇനം വിരകളും കൃമികളും ചത്തൊഴുങ്ങുന്നതാണ്.

കുട്ടികൾക്കുള്ള ഏതു രോഗത്തെയും ചികിത്സിക്കുന്ന സന്ദർഭങ്ങളിലെല്ലാം, വിരശല്യമുണ്ടോ എന്നു പരിശോധിച്ചറിഞ്ഞു, ഉണ്ടെന്നു തെളിയുന്ന പക്ഷം ആദ്യമായി അവയെ വെളിയിലാക്കിയതിനുശേഷം മാത്രം മററു രോഗങ്ങളെ ചികിത്സിക്കു വാനാരംഭിച്ചാൽ, ഫലം പെട്ടെന്നു ലഭ്യമാകുന്നതാണ്. വിരശല്യത്തെ നിശ്ശേഷം നീക്കിയാലും, വീണ്ടും അവ കടന്നുകൂടാതെ സൂക്ഷിക്കേണ്ടതു്, ഭക്ഷണക്രമം ഒന്നുകൊണ്ടു മാത്രമാണ്. വേണ്ടവിധം പാകപ്പെടുത്തിയ ആഹാരപാനീയങ്ങൾ, വേണ്ടസമയത്തു്, വേണ്ടിടത്തോളം, ഹിതമായും മിതമായും, കഴിക്കുക എന്നുള്ളതാണ് ജഠരത്തിൽ കൃമികളെ ജനിപ്പിക്കാതിരിക്കുവാനുള്ള ഉത്തമമാർഗ്ഗം.

---

## പ്രാണായാമവും ആരോഗ്യവും.

( തുടച്ച )

( സി. എൻ. രാമൻനായർ, ശാന്തിയാശ്രമം, ചിറക്കടവു് )

ശ്വാസോച്ഛ്വാസം ചെയ്യുന്നതിനുള്ള മുഖ്യ അവയവങ്ങൾ മൂക്ക്, ശ്വാസനാളം, ശ്വാസകോശങ്ങൾ ഇവയാകുന്നു. നാം ശ്വസിക്കുമ്പോൾ ശ്വാസകോശത്തിൽ ചെല്ലുന്ന പ്രാണവായുവോടുള്ള സമ്പർക്കത്താൽ, ഹൃദയത്തിൽ നിന്നും ശ്വാസകോശത്തിൽ വരുന്ന അശുദ്ധരക്തം, ശുദ്ധമായി വീണ്ടും ഹൃദയമാർഗ്ഗമായി, ശരീരമെല്ലാം ഓടുന്നു. ശ്വാസംവലിക്കുമ്പോൾ അതോടുകൂടിച്ചെല്ലുന്ന പൊടിപടലങ്ങളും ജീവരാശികളും മൂക്കിലുള്ള രോമങ്ങളിൽ തടഞ്ഞുപോകുന്നു. അതിനാൽ അവ വായുവോടുകൂടി ഉള്ളിലേക്ക് ചെല്ലുകയില്ല. ശ്വാസനാളങ്ങളിലേക്ക് കടക്കുന്നതിന് മുമ്പായിത്തന്നെ, വായു ചൂടായിട്ടാണ് അവിടെ ചെന്നുചേരുന്നതു്.

കാര്യബോധമില്ലാതെ പുത്രയോഗപർ വായിൽകൂടിയും ശ്വാസം വലിക്കുന്നുണ്ട്. ഇങ്ങനെ ശ്വസിക്കുന്ന വായു ശരിയായ ശുദ്ധീകരണം നടന്നിട്ടുള്ളതല്ല. ഈവിധം വായിൽകൂടെ ശ്വാസംവലിച്ചു വിടുന്നതിനാൽ പലവിധ ദോഷങ്ങൾക്കിടയുണ്ട്.

ചിലർ ശ്വാസംവലിക്കുമ്പോൾ തോൾ, മാറു് ഇവ ഉയർത്തിത്തള്ളിക്കുകയും, വയറിനെ സങ്കോചിപ്പിക്കുകയും ചെയ്യുന്നു. ഇതുകൊണ്ട് മാർവ്വിന് വിരിവുണ്ടാകാമെങ്കിലും, ശ്വാസകോശത്തിലും വയററിലും മററും ചെല്ലേണ്ടിടത്തോളം പ്രാണവായു ചെല്ലാൻ വിഷമമാണ്.

ആസനങ്ങൾക്കും പ്രാണായാമത്തിനും തമ്മിൽ വളരെ സംബന്ധമുണ്ട്. പൂരക, കുംഭക, രേചകങ്ങളായ മൂന്നു ക്രിയകളെ അവലം

ബിച്ചാൺ്. പ്രാണായാമത്തിന്റെ ശരിയായവിധി ഇരിക്കുന്നതു്. ശ്വാസത്തെ അകത്തേക്കു് വലിക്കുക എന്ന പൂരകക്രിയയും, അകത്തു് അടക്കിനിറുത്തുക എന്ന കുംഭകക്രിയയും, ശ്വാസം വിടുക എന്ന രേചകക്രിയയും, നാം എപ്പോഴും ചെയ്തുകൊണ്ടുതന്നെയാണ് ഇരിക്കുന്നതു്. അതായതു് നാം "സ്വാഭാവിക പ്രാണായാമം" ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു എന്നു് ചുരുക്കം. അതിനെ നിയമബദ്ധമാക്കിയാൽ "ശരിയായ പ്രാണായാമം" ആകുന്നതാണ്. അപ്പോൾ നമ്മുടെ ആഗ്രഹവും ശരിപ്പെട്ടു എന്നു പറയാം.

പ്രാണായാമം ചെയ്യുമ്പോൾ ചില കാര്യങ്ങൾ പ്രത്യേകം ശ്രദ്ധയിൽ ഇരിക്കേണ്ടതാണ്. ശരീരം നിവത്തു്, മാറു്, കഴുത്തു്, ശിരസ്സ് ഇവ സമമായി വെച്ചുകൊള്ളണം എന്നുള്ളതു് എല്ലാററിലും പ്രധാനമായ ഒരു കാര്യമാണ്. ശരീരം നിവൻതന്നെയിരിക്കണം എന്നുള്ളതു് പ്രാണായാമസമയത്തു് മാത്രമല്ലാ; നടക്കുമ്പോഴും നിൽക്കുമ്പോഴും ഇരിക്കുമ്പോഴും, എല്ലാസമയത്തും തന്നെ വേണ്ടതാണ്.

സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ

ഗീത. 6—13.

ഇത്യാദി ഗീതാവചനങ്ങൾ പ്രത്യേകം ശ്രദ്ധാർഹങ്ങളാണ്.

പ്രാണായാമകാലത്തിൽ അഗ്നിഃസേവനം പാടില്ല. സൂര്യന്റെ ബാലകിരണങ്ങളിൽ നിന്നും ലഭിക്കുന്ന ചൂടു് ഗുണകരമാണ്. അധികം വസ്ത്രങ്ങൾ ഒന്നും ധരിക്കാതെ—കൌപീനധാരിയായിത്തന്നെ—പ്രാണായാമം ചെയ്യണം. ഉച്ഛ്വാസത്തിന്റെ ഗതിവർദ്ധിച്ചാൽ ക്ഷീണിക്കുന്നതാകയാലും, ശ്വാസോച്ഛ്വാസഗതികളിൽ വളരെ വ്യത്യാസങ്ങൾ വരാവുന്നതുകൊണ്ടും, അധികം ശ്രമപ്പെട്ടുവാൻ പാടില്ല. പ്രാണായാമം കഴിഞ്ഞു് അല്പം വിശ്രമിക്കണം. വാരത്തിൽ ഒരുപ്രാവശ്യം സുഖോഷ്ണമായ ജലത്തിൽ തടവി (തേച്ചു്) കുളിക്കണം. മാസത്തിൽ ഒരു പ്രാവശ്യം—നിവൃത്തിയുള്ളിടത്തോളം നഗ്നനായിട്ടുതന്നെ—ആതപസ്നാനം ചെയ്യേണ്ടതാണ്. ദിവസവും രാവിലെ തണുത്ത ജലത്തിൽ കുളിക്കണം. ദീർഘമായി ശ്വസിക്കേണ്ടതും മുഖംമൂടി ഉറങ്ങുവാൻ പാടില്ലാത്തതും ആകുന്നു. കിടന്നുറങ്ങുന്നതായ സ്ഥലം ശുദ്ധവായു ധാരാളം ലഭിക്കുന്നതായിരിക്കണം.

പ്രാണായാമത്തിനു് പററിയതു് പ്രാതഃകാലവും സായങ്കാലവും ആകുന്നു. അങ്ങിനെയാണെങ്കിലും ഉച്ചയ്ക്കോ അർദ്ധരാത്രിയിലോ ചെയ്യാൻ പാടില്ലെന്നില്ല. മനോവികാരങ്ങൾ, വിശപ്പു്, ദാഹം ഇവ വർദ്ധിച്ചിരിക്കുമ്പോൾ പ്രാണായാമം ചെയ്യുവാനേ പാടില്ല. പ്രാണായാമംചെയ്യുന്നതിനു് പരിശുദ്ധമായ ഏകാന്തസ്ഥലം ഏററവും അത്യാവശ്യമാണ്. ഏററവും ഉത്തമമായിട്ടുള്ളതു് "അനുലോമവിലോമ" പ്രാണായാമമാണ്. ഈ വിധി മലശോധകവും, ഇതുകൊണ്ടു് സകലനാഡികളും ശുദ്ധമായിത്തീരുന്നതും ആകുന്നു. വിധി:—

പത്മാസനത്തിൽ ഇരിക്കുക. വലത്തുകൈപ്പെരുവിരൽ കൊണ്ട് വലത്തെ നാസാദ്വാരം അടച്ചിട്ട്, ഇടത്തുദ്വാരത്തിൽകൂടി അകത്തുള്ള വായുവിനെ പുറത്തേക്ക് ഇറക്കിക്കളയണം. അനന്തരം അതേ നാസാദ്വാരത്തിൽകൂടിത്തന്നെ, മാനസികമായി ഓങ്കാരമോ ഗായത്ര്യാദിമന്ത്രങ്ങളോ ഉച്ചരിച്ചുകൊണ്ട്, ശ്വാസംവലിച്ച് ശ്വാസകോശങ്ങൾ പൂർണ്ണമായി നിറയ്ക്കണം. പിന്നീട് നാലാമത്തേയോ അഞ്ചാമത്തേയോ വിരൽ കൊണ്ട് നാസികയുടെ ഇടത്തുദ്വാരവും അടച്ച് ശ്വാസത്തെ തടുത്ത് കുംഭകം ചെയ്യണം. പിന്നെ വലത്തുദ്വാരത്തിൽ നിന്നും തള്ളവിരൽ മാററി അതിൽകൂടി ശ്വാസം ക്രമത്തിൽ വിട്ടുകളയണം. അനന്തരം വീണ്ടും അതേ വലത്തുദ്വാരത്തിൽകൂടി ശ്വാസം എടുത്ത് കുംഭകം ചെയ്ത് ഇടത്തുദ്വാരംവഴി വിടണം. വീണ്ടും അതേമാർഗ്ഗമായി ശ്വാസംവലിച്ച് കുംഭകം ചെയ്ത് വലത്തുദ്വാരംവഴി വിടണം. ഇങ്ങനെ തുടരെ ചെയ്തുകൊള്ളാവുന്നതാണ്. ഇങ്ങനെ ചെയ്യുന്നതിൽ ഓർമ്മയിൽ ഇരിക്കേണ്ട ഒരുകാര്യം എന്തെന്നാൽ, പൂരകത്തിന് (ശ്വാസം ഉള്ളിലേക്ക് എടുക്കുവാൻ) അഞ്ചുസെക്കൻറുസമയം ആകുന്നെങ്കിൽ കുംഭകത്തിന് ൨൦ സെക്കൻറും രേചകത്തിനു ൧൦ സെക്കൻറും ആയിരിക്കണം എന്നുള്ളതാണ്; അതായത് പൂരകക്രിയയ്ക്ക് എത്രസമയം എടുക്കുന്നുവോ അതിൻെറ നാലിരട്ടിസമയം കുംഭകത്തിനും കുംഭകസമയത്തിൻെറ പകുതി, രേചകക്രിയയ്ക്കും എടുത്തിരിക്കേണ്ടതാണ്.

ഇപ്രകാരം "ലോമവിലോമ" പ്രാണായാമം ചെയ്യുന്നതുകൊണ്ട് ശരീരാരോഗ്യം ലഭിക്കുന്നു എന്നുമാത്രമല്ല, ആത്മബലം വർദ്ധിക്കുകയും, മുഖതേജസ്സ് ഉണ്ടാകയും ചെയ്യുന്നു. മനസ്സിൻെറ ചാഞ്ചല്യംകുറഞ്ഞ്, സങ്കല്പശക്തി വർദ്ധിക്കുന്നതിനും ഇത് വളരെ ഉപയോഗപ്പെടുന്നു.

പ്രാണായാമവിധികൾ പലപ്രകാരത്തിൽ ഉണ്ടെങ്കിലും അവ ഓരോന്നും തമ്മിൽ വലിയ വ്യത്യാസങ്ങൾ ഒന്നുമില്ല. നിയമപൂർവ്വം പ്രാണായാമം ശീലിച്ചാൽ ആരോഗ്യവും ദീർഘജീവിതവും ലഭിക്കുന്നതാണെങ്കിലും, അഭ്യാസം തുടങ്ങുമ്പോൾ അതു സാവധാനത്തിലും സൂക്ഷിച്ചും ചെയ്യേണ്ടതും, ക്രമേണ വർദ്ധിപ്പിച്ചുകൊണ്ടുപോകേണ്ടതുമാകുന്നു. ആദ്യം തുടങ്ങുമ്പോൾ തന്നെ അധികസമയം ചെയ്യുക. നേരത്തെ തന്നെ അധികം ചെയ്കയും പിന്നെ ഒട്ടും ചെയ്യാതിരിക്കുകയും അഥവാ അല്പമാത്രം ചെയ്കയും ചെയ്യുക; ഇങ്ങനെ ഒക്കെ പ്രവർത്തിച്ചാൽ വല്ലതും ദോഷം സംഭവിക്കാൻതന്നെയാണ് അധികവും ഇടയുള്ളത്.

ഫുട്ട്ബോൾകളി, കസർത്ത്, മററുതരം കായികാഭ്യാസങ്ങൾ, ഇവയെല്ലാംകൊണ്ട് സ്നായുക്കൾ സുദൃഢങ്ങളായിത്തീരുന്നു എന്നിരുന്നാലും, ശരീരത്തിൻെറ അന്തർഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ഇവ ഒന്നുംതന്നെ ശരിയായ വ്യായാമം ആകുന്നില്ല. ആ കാര്യം പ്രാണായാമത്താൽ സാദ്ധ്യമായിത്തീരുന്നു.

# അനുഭവമുള്ള ചില ചെറുയോഗങ്ങൾ.

---

N. Krishna Panikkar, Parur.

1. തലയിൽ താരണത്തിന്.

വേപ്പിന്റെ ഇലയും കറുകയും മൂന്നുപലംവീതം ഒരിടങ്ങഴി കാടിയിൽ ഇടിച്ചുപിഴിഞ്ഞരിച്ച്, എരട്ടിമധുരവും, ശീമക്കൊട്ടവും മൂന്നു കഴഞ്ചുവീതം അരച്ചുകലക്കി നാഴി എണ്ണയും നാഴി തേങ്ങാപ്പാലും ചേൎത്തു കാച്ചി അരിച്ചു തേക്കുക. വളരെ ശക്തിയായുള്ള താരണവും ഒരുമാസം കൊണ്ട് നിശ്ശേഷം മാറിപ്പോകും.

2. ചുണങ്ങിന്.

രക്തചന്ദനം കാടിയിലരച്ചു പൊൻകാരം പൊരിച്ചതും ചേൎത്തു യോജിപ്പിച്ച് ചുണങ്ങുള്ള സ്ഥലത്തു പൂശി ഉണങ്ങിയാൽ തിരുമ്മിക്കളയുക. ഒരാഴ്ചയ്ക്കകം ചുണങ്ങു മാറും.

3. കുട്ടികൾക്ക് കൃമി, ഗ്രഹണി, ശൂല മുതലായവയ്ക്കു പൊടി.

ജാതിക്ക, ജാതിപത്രി, കരയാമ്പൂവ്, വെളുത്തുള്ളി അരച്ചുണക്കി, വയമ്പ്, അക്രാവ്, അയമോദകം, കൃമിശത്രു, ചുക്ക്, തിപ്പലി, ഏലത്തരി, വിഴാലരിക്കാമ്പ്, മായയ്ക്ക, കരിഞ്ജീരകം, കായം പൊരിച്ച്, ഇന്തുപ്പു വറുത്ത് ഇവ സമം. മുത്തങ്ങാക്കിഴങ്ങ് അരച്ചുണക്കി മറ്റുള്ള മരുന്നുകൾക്കു തുല്യം. എല്ലാംകൂടി പൊടിച്ചു ശീലപ്പൊടിയെടുത്ത് പഞ്ചസാര ചേൎത്തു കൊടുക്കുക.

4. കാലിൽ നീരിറങ്ങുന്നതിന് എണ്ണ.

വാളമ്പുളിയില ൩ പലം ഒരിടങ്ങഴി കാടിയിൽ ഇടിച്ചുപിഴിഞ്ഞരിച്ച് ൩ കഴഞ്ചു കുരുമുളക് കല്ക്കംചേൎത്തു നാഴി എണ്ണകാച്ചി തേക്കണം. വാതപ്പനിയുടെ ഉപദ്രവമുള്ളവൎക്ക് ഈ എണ്ണ വളരെ ഫലപ്രദമാണ്.

5. കുട്ടികൾക്ക് രക്തമുണ്ടാകാനും, ഗ്രഹണി മുതലായവയ്ക്കും ഉള്ളിലേഹ്യം.

ചുവന്നുള്ളി പലം ൨. രണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു ഇരുനാഴിയാക്കി ഉള്ളി അതിൽത്തന്നെ അരച്ചുകലക്കി അരിച്ചു ൪ പലം പഞ്ചസാര കലക്കി കുറുക്കി ലേഹ്യപാകമാക്കി വാങ്ങി ജാതിക്ക, ജാതിപത്രി, കരയാമ്പൂവ്, മായയ്ക്ക, മക്കിപ്പൂവ്, അക്രാവ്, വാൽമുളക്, ഏലം, ഇലവൎങ്ഗം, പച്ചില, നാഗപ്പൂവ്, വിഴാലരിക്കാമ്പ്, കുടകപ്പാലയരി, ജീരകം, കരിഞ്ജീരകം, കൊത്തമ്പാലരി, അയമോദകം, അതിവിടയം ഇവ കാൽത്രപ്പാത്തുക്കംവീതം ഉണക്കിപ്പൊടിച്ച് ശീലപ്പൊടിയെടുത്ത് ലേഹ്യത്തിൽ ചേൎത്തു യോജിപ്പിച്ചു വച്ചുകൊണ്ട് പ്രായാനുസരണം കൊടുക്കുക.

---

# വ്യായാമം.

Raja Raja Varma Thampan.

ശരീരത്തിന് ആയാസത്തെ ജനിപ്പിക്കുന്ന കമ്മത്തിനു വ്യായാമമെന്നു പറയുന്നു. മനുഷ്യരുടെ ആരോഗ്യസംരക്ഷണത്തിനു മിതമായ വ്യായാമം അത്യാവശ്യംതന്നെയാണ്. ശരിയായ വിധത്തിലല്ലാതെ ചെയ്യുന്ന വ്യായാമംകൊണ്ടും വ്യായാമം തീരെ ചെയ്യാതിരിക്കുന്നതുകൊണ്ടും നാം രോഗാധീനന്മാരായിത്തീരുന്നു. മിതമായ വ്യായാമം ശരീരത്തിലുള്ള മാംസപേശികൾക്കു പുഷ്ടിയുണ്ടാക്കി ഉറപ്പു വരുത്തുന്നു. തന്മൂലം ദേഹത്തിന് ഉല്ലാസത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. രക്തം ദേഹത്തിൽ എല്ലാ ഭാഗങ്ങളിലും ദ്രുതഗതിയിൽ സഞ്ചരിക്കുന്നതിനും സൌകര്യം നൽകുന്നു. രക്തത്തിലുള്ള മലിനപദാത്ഥങ്ങളെ രോമകൂപങ്ങളിൽക്കൂടി വിയപ്പായി നിഗ്ഗമിപ്പിക്കുന്നു. ബുദ്ധിയുടെ ഇരിപ്പിടമായ തലച്ചോറിനെ പോഷിപ്പിക്കുകയും തൽഫലമായി ബുദ്ധി വികസിക്കുകയും ചെയ്യുന്നു. നല്ല ആരോഗ്യത്തോടുകൂടിയിരിക്കുന്ന ഒരുവനേ ബുദ്ധിവികാസം ഉണ്ടാകയുള്ളു. അതിനാൽ ബുദ്ധികൊണ്ടു സദാ ജോലിചെയ്തുകൊണ്ടിരിക്കുന്നവക്കും വ്യായാമം അത്യാവശ്യമാകുന്നു. രോഗശമനത്തിനും രോഗംവരാതിരിക്കുന്നതിനും വ്യായാമം നമ്മെ വളരെ സഹായിക്കുന്നുണ്ട്.

> "ലാഘവം കമ്മസാമത്ഥ്യം ദീപ്തോഽഗ്നിർമ്മേദസഃ ക്ഷയഃ
> വിഭക്തഘനഗാത്രത്വം വ്യായാമാദുപജായതേ."

വ്യായാമംകൊണ്ടു ശരീരത്തിനു കനക്കുറവ്, ധാവനപ്ലവനാദി കമ്മങ്ങൾക്കു സാമർത്ഥ്യം, അഗ്നിദീപ്തി, മേദസ്സിന്റെ ക്ഷയം, ശരീരത്തിലുള്ള അവയവങ്ങൾക്കു വ്യക്തത, നിബിഡത്വം എന്നീ ഗുണങ്ങളുണ്ടാകുന്നു. മഹർഷിയും ഇപ്രകാരംതന്നെ ഉപദേശിക്കുന്നു.

> "ശരീരോപചയഃ കാന്തിർഗ്ഗാത്രാണാം സുവിഭക്തതാ
> ദീപ്താഗ്നിത്വമനാലസ്യം സ്ഥിരത്വം ലാഘവം മൃജാ.
> ശ്രമക്ലമപിപാസോഷ്ണശീതാദീനാം സഹിഷ്ണുതാ
> ആരോഗ്യം ചാപി പരമം വ്യായാമാദുപജായതേ.
> ന ചാസ്തി സദൃശം തേന കിഞ്ചിൽ സ്ഥൗല്യാപകഷണം
> ന ച വ്യായാമിനം മർത്ത്യമർദ്ദയന്ത്യരയോ ഭയാൽ.
> ന ചൈനം സഹസാക്രമ്യ ജരാ സമധിരോഹതി
> സ്ഥിരീഭവതി മാംസഞ്ച വ്യായാമാഭിരതസ്യ ഹി.
> വ്യായാമസ്വിന്നഗാത്രസ്യ പദ്ഭ്യാമുദ്വർത്തിതസ്യ ച
> വ്യാധയോ നോപസപ്പന്തി സിംഹം ക്ഷുദ്രമൃഗാ ഇവ.
> വയോരൂപഗുണൈർഹീനമപി കുയ്യാൽ സുദർശനം
> വ്യായാമം കുർവ്വതോ നിത്യം വിരുദ്ധമപി ഭോജനം.
> വിദഗ്ദ്ധമവിദഗ്ദ്ധം വാ നിർദ്ദോഷം പരിപച്യതേ."
>
> (സുശ്രുതസംഹിത.)

ധാതുക്കൾ, ഇന്ദ്രിയങ്ങൾ, ഓജസ്സ് മുതലായവയുടെ വൾ്ന തികഞ്ഞിട്ടില്ലാത്തതുകൊണ്ടും സ്വയമേവ ധാവനപ്ലവനാദികർമ്മങ്ങളെക്കൊണ്ടു വേണ്ട ശരീരായാസം വരുത്തുന്നതുകൊണ്ടും ബാലന്മാൎക്ക വേറെ വ്യായാമം ചെയ്യേണ്ട ആവശ്യമില്ല. ഇവൎക്ക കളികളിൽ പ്രത്യേക താല്പൎയ്യം കാണുന്നതും പ്രകൃതിയുടെ ഒരു മുൻകരുതലായി വിചാരിക്കണം. ഗൃഹജോലി പതിവായി എടുത്തു ദേഹാധ്വാനം ചെയ്യുന്ന സ്ത്രീകൾക്കും ഇതരവ്യായാമത്തിന്റെ ആവശ്യമില്ല. ശിശുക്കളുടെ കാൎയ്യവും ഇപ്രകാരംതന്നെ. കൈകാലുകൾ ഇളക്കി കളിക്കുന്നതുകൊണ്ടുതന്നെ അവൎക്ക മതിയായ വ്യായാമം സിദ്ധിക്കുന്നു. അതുകൊണ്ടു ശിശുക്കളെ അധികസമയം എടുത്തുകൊണ്ടു നടക്കുന്നതു് നല്ലതല്ല. അപ്രകാരം ചെയ്താൽ അവരുടെ ശരീരം ക്ഷയിക്കയല്ലാതെ പുഷ്ടിയോടും ബലത്തോടുംകൂടി വരുവാൻ പ്രയാസമാണ്. ധാരാളം വായുസഞ്ചാരവും വെളിച്ചവുമുള്ള സ്ഥലത്തു് ശിശുക്കളെ കിടത്തണം. കൈകാലുകൾ അനക്കാൻ നിവൃത്തിയില്ലാതെ തുണികൊണ്ടും മററും മൂടരുതു്. വാൎദ്ധക്യം വാതകോപവും ധാതുക്ഷയവും വരുന്ന കാലം ആകകൊണ്ടു് വൃദ്ധന്മാൎക്കും വ്യായാമം ഹിതമല്ല. വാതപിത്തജങ്ങളായ രോഗങ്ങളെക്കൊണ്ടു് ആൎത്തന്മാരും അജീൎണ്ണികളും വ്യായാമത്തെ ത്യജിക്കണം. കൂടാതെ,

"രക്തപിത്തീ കൃശഃ ശോഷീ ശ്വാസകാസക്ഷയാതുരഃ
ഭുക്തവാൻ സ്ത്രീഷു ച ക്ഷീണോ ഭ്രമാൎത്തശ്ച വിവൎജ്ജയേൽ."
(സുശ്രുതസംഹിത)

രക്തപിത്തമുള്ളവൻ കൃശൻ, ശരീരം ശോഷിച്ചവൻ, ശ്വാസംമുട്ടലുള്ളവൻ, ചുമയുള്ളവൻ, ക്ഷയരോഗമുള്ളവൻ, ഭക്ഷണംകഴിച്ചവൻ, സ്ത്രീസേവനിമിത്തം ക്ഷീണിച്ചവൻ, തലതിരിച്ചിലുള്ളവൻ എന്നിവരാരും വ്യായാമത്തെ ശീലിക്കരുതു്.

വ്യായാമത്തെ പതിവായി ശീലിക്കുന്നവർ ദേഹത്തിനു ഏററവും ബലമുണ്ടാക്കുന്ന ആഹാരസാധനങ്ങൾ നെയ്യു മുതലായ സ്നേഹദ്രവ്യങ്ങൾ ചേൎത്തു ഉപയോഗിക്കണം. ഇപ്രകാരമുള്ള സ്നിഗ്ദ്ധാഹാരം ശീലിക്കുന്നവരും ബലവാന്മാരുമായിട്ടുള്ളവർ തന്നെ തന്റെ പകുതിശക്തിമാത്രമെ വ്യായാമത്തിൽ ഉപയോഗിക്കാവു. മുലകളുടെ ഇടയിലും മൂക്കിലും എല്ലാ സന്ധികളിലും കക്ഷങ്ങളിലും ലലാടത്തിങ്കലും എപ്പോൾ സ്വേദോൽഗമം ഉണ്ടാകുന്നുവോ അപ്പോൾ തന്റെ അൎദ്ധശക്തി ഉപയോഗിച്ചു കഴിഞ്ഞു എന്നു മനസ്സിലാക്കി വ്യായാമം മതിയാക്കണം. അൎദ്ധശക്തി സ്വഭാവത്തെ ഇപ്രകാരവും അറിയാം.

"ഹൃദിസ്ഥാനാസ്ഥിതോ വായുൎയ്യദാ വക്ത്രം പ്രപദ്യതേ
വ്യായാമം കുൎവ്വതോ ജന്തോസ്തൽബലാൎദ്ധസ്യ ലക്ഷണം."

അൎദ്ധശക്തി ഉപയോഗിച്ചു വ്യായാമം ചെയ്യുന്നതുതന്നെ ശീതകാലമായ ഹേമന്തശിശിരഋതുക്കളിലും വസന്തഋതുവിലും മാത്രമെ പാടുള്ളു. ബാക്കി മൂന്നു് ഋതുക്കളിലും വ്യായാമം അല്പമായിട്ടുമാത്രമെ ശീലിക്കാവു.

"ശീതേഽഗ്ര്യം വൃഷ്ടിഘൎമ്മേഽല്പം ബലം മദ്ധ്യന്തു ശേഷയോഃ"

പൂൎണ്ണബലമുള്ള ശീതകാലത്തിലും മദ്ധ്യബലമുള്ള വസന്തത്തിങ്കലും ഒരുപോലെയുള്ള വ്യായാമം എങ്ങിനെ ഹിതമാകുമെന്നു സംശയിക്കാം. എന്നാൽ, ശിശിരഋതുവിങ്കൽ വൎദ്ധിച്ചതായ കഫം വസന്തത്തിങ്കൽ അൎക്കാംശുതാപിതമായി ദ്രവീഭവിച്ചു ജഠരാഗ്നിയെ നശിപ്പിക്കുന്നു. തന്മൂലം അനവധി രോഗങ്ങളും ഉണ്ടാകാനിടയുണ്ടു്. കൂടുതലായി വൎദ്ധിച്ച കഫത്തിനു ക്ഷയംവരാനാണു് വസന്തത്തിങ്കലും അൎദ്ധശക്തി ഉപയോഗിച്ചു വ്യായാമംചെയ്വാൻ വിധിച്ചിട്ടുള്ളതു്.

വ്യായാമംചെയ്യേണ്ടസമയം രാവിലെ എട്ടുമണിക്കു മുൻപോ വൈകിട്ടു നാലുമണിക്കുശേഷമോ ആയിരിക്കണം. നല്ലശരീരബലമുള്ളവർ രണ്ടുനേരവും വ്യായാമം ചെയ്യാറുമുണ്ടു്. വ്യായാമം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വല്പമെങ്കിലും ക്ഷീണം തോന്നിയാൽ ഉടനെ മതിയാക്കി വിശ്രമിക്കണം.

"ന ഭുക്തമാത്ര ആയമേന്യൽ" എന്നു വിധിച്ചിട്ടുള്ളതുകൊണ്ടു വയറുനിറച്ചു ഭക്ഷണംകഴിച്ചിട്ടു വ്യായാമം ചെയ്യരുതു്. വ്യായാമം കഴിഞ്ഞ ഉടനെ വയറുനിറച്ചു ഭക്ഷണംകഴിക്കയുമരുതു്. മൂത്രപുരീഷാദികളുടെ വേഗങ്ങളെ ധരിച്ചുകൊണ്ടും വ്യായാമം ചെയ്യരുതു്. വ്യായാമം ചെയ്തുകഴിഞ്ഞാൽ ശരീരംമുഴുവനും സുഖമാകുംവണ്ണം മൎദ്ദിക്കണം. അതുകൊണ്ടു ദുൎമ്മേദസ്സും കഫവും ക്ഷയിക്കുന്നു. ദേഹത്തിനു ഉറപ്പും കാന്തിയുമുണ്ടാകുന്നു. വിയൎപ്പു നല്ലവണ്ണം അററി ദേഹത്തിനു സ്വസ്ഥത വന്നതിനു ശേഷം കുളിക്കാം.

"ക്ഷയതൃഷ്ണാരുചിച്ഛൎദ്ദിരക്തപിത്തഭ്രമക്ലമാഃ
കാസശോഷജ്വരശ്വാസാ അതിവ്യായാമസംഭവാഃ"

വേണ്ടതിലധികം വ്യായാമംചെയ്താൽ ക്ഷയം, തണ്ണീർദാഹം, അരുചി, ഛൎദ്ദി, രക്തപിത്തം, തലതിരിച്ചിൽ, തളൎച്ച, ചുമ, മെലിച്ചിൽ, പനി, ഏക്കം എന്നിതുകളെല്ലാം സംഭവിക്കും. ഒരുത്തനു ഇത്ര വ്യായാമം ഹിതമാണെന്നു നിൎദ്ദേശിക്കുവാനും തരമില്ല. എന്തെന്നാൽ,

"വയോബലശരീരാണി ദേശകാലാശനാനി ച
സമീക്ഷ്യ കുൎയ്യാദ്വ്യായാമമന്യഥാ രോഗമാപ്നുയാൽ."

വ്യായാമം ചെയ്യുന്നവന്റെ പ്രായം, ദേഹബലം, ശരീരസ്ഥിതി, എന്നിതുകളേയും ദേശകാലങ്ങളേയും ആഹാരസ്വഭാവത്തേയും നോക്കി അറിഞ്ഞു് അതുകൾക്കെല്ലാം അനുഗുണമായ വിധം വ്യായാമം ശീലിക്കണം. മററുപ്രകാരത്തിലായാൽ രോഗമുണ്ടാകുകയും ചെയ്യും.

പലവിധത്തിലുള്ള പന്തുകളി, കച്ചകെട്ടൽ, വഴിനടക്കുക, ബാറിൽകയറുക, ഡംബൽസ് എടുക്കുക തുടങ്ങിയുള്ളവ ശരീരത്തിനു് ആയാസത്തെ ജനിപ്പിക്കുന്ന കൎമ്മങ്ങളാകുന്നു. ഹിന്ദുക്കളിൽ ചിലർ ഈശ്വരപ്രീതിക്കായി ആചരിച്ചുപോരുന്ന നമസ്കാരവും ഉത്തമമായ വ്യായാമമാകുന്നു. ഊരുസ്തംഭം, പ്രമേഹം, സ്ഥൌല്യം മുതലായ രോഗങ്ങളിൽ വ്യായാമം ചികിത്സയായിട്ടും വിധിച്ചുകാണുന്നു. ചുരുക്കത്തിൽ ആരോഗ്യമുള്ളവനായും ബുദ്ധിമാനായും ജീവിതകാലം സുഖമായി കഴിച്ചുകൂട്ടുന്നതിനു് വ്യായാമം നമുക്കു് അവശ്യം വേണ്ടതാകുന്നു.

# * ദ്രവ്യപരിചയം.

(എസ്. കെ. വാരിയർ.)

## കോലരക്ക്.

(I.)

(തുടർച്ച)

കോലരക്ക പലമാതിരിയാക്കി വിൽക്കപ്പെടുന്നുണ്ട്. മേൽപ്രകാരം എടുക്കപ്പെടുന്ന കോലരക്ക്, ഉരുക്കി പാലാക്ഷാ (Sheet Lac) അക്കിയിട്ടും, പൊടിച്ചു ശീലപ്പൊടിയാക്കി അങ്ങിനെയും മററു പല രൂപത്തിലും വിൽക്കപ്പെടുന്നു. ഉരുക്കി നമുക്ക പരിചയമുള്ള (Sealing wax or Lac-sticks) ഒക്കെ ആക്കിയും വിൽക്കപ്പെടുന്നു. ചെഞ്ചല്യം മുതലായ അന്യവസ്തുക്കൾകൂടി ചേർത്താണ് പ്രായേണ Sealing wax മുതലായവ ഉണ്ടാക്കിവരുന്നതു്. ലാക്ഷാരസം അണിയുന്നതു് സ്ത്രീകൾക്ക സൗഭാഗ്യവർദ്ധനകരമായി പഴയ കവികൾ വർണ്ണിച്ചിട്ടുണ്ടല്ലൊ. ഇന്നും ബംഗാളിവനിതകളിൽ പലരും ഉള്ളങ്കാലിലും ഉള്ളംകയ്യിലും ലാക്ഷാരസം അണിയുന്ന നടപ്പുണ്ട്. കോലരക്ക് ആഭരണനിർമ്മാണത്തിനും ഉപയോഗപ്പെടുത്തുന്നുണ്ട്. കോലരക്കകൊണ്ടുണ്ടാക്കിയ മാലകളും വളകളും സാധുക്കളായ മാർവാറിസ്ത്രീകളുടെ ഇടയിൽ ഇന്നും ധാരാളം പ്രചാരമുള്ളതാണ്.

കോലരക്ക ശുദ്ധിയാക്കി വെറുതെ പൊടിച്ചു, മൂന്നുനാലു മാഷം കാച്ചിയ പാൽ, ശുദ്ധജലം, തണ്ഡുലോദകം, അനുരൂപമായ സ്വരസങ്ങൾ ഇവയിൽ അവസ്ഥാഭേദംപോലെ ചേർത്ത് ഉപയോഗിച്ചാൽ രക്താതിസാരം, ഉരഃക്ഷതം, രക്തപ്രദരം, രക്തവാന്തി, സദ്യഃക്ഷതം ഇവയിൽ നല്ല ഫലമുള്ളതാണ്. ലാക്ഷാദി, മഹാലാക്ഷാദി, വാശാചന്ദനാദി, കിരാതതിക്തകാദി മുതലായ തൈലയോഗങ്ങളും അവയുടെ ഉപയോഗവൈവിദ്ധ്യവും വൈദ്യലോകത്തിൽ സുപ്രസിദ്ധങ്ങളാണല്ലൊ. കോലരക്കകഷായം ഘനീകൃതമാക്കി എടുക്കുന്നതിനു "അലക്തകം" (RedLac-dye) എന്നു പറയുന്നു.

## (2) കർക്കടശൃംഗി.

കർക്കടശൃംഗി എന്നു പറയുന്നതു് ഒരു ജന്തുവിന്റെ കൂട് — (Horn-like) ആണെന്നു പറയാം. കർക്കടവൃക്ഷം* എന്നുതന്നെ പറയാ

* ലേഖകൻ എഴുതിവച്ചിട്ടുള്ള "ദ്രവ്യപരിചയം" എന്ന പുസ്തകത്തിൽനിന്ന്. പകർപ്പവകാശം (ലേഖകന്.)

വുന്ന ഒരുമാതിരി വൃക്ഷത്തിന്റെ ഇളങ്കൊമ്പിലാണ് ഇതു് ഉണ്ടാവുന്നതു്. പഞ്ചാബു്, സുലൈമാൻപർവ്വതം, സിംലാ മുതലായ സ്ഥലങ്ങളിൽ ഈ വൃക്ഷങ്ങൾ ധാരാളമുള്ളതും ഇതു് ഇവിടങ്ങളിൽ ഉണ്ടാവുന്നതുമാകുന്നു. ഈ വൃക്ഷത്തിനു പഞ്ചാബിൽ "കക്കിര" എന്നു നാട്ടുഭാഷയിൽ പറയുന്നു. സിലോണിൽ ഈമാതിരി വൃക്ഷങ്ങൾ ഉള്ളതായി അറിവില്ല. എന്നാൽ, ലേഖകനു നേരിട്ടറിവില്ലെങ്കിലും സിലോണിലെ ചില പ്രദേശങ്ങളിലെ കടുക്കാവൃക്ഷങ്ങളിൽ ഇതുണ്ടാവുന്നുണ്ടെന്നു് അവിടങ്ങളിലെ ചില പണ്ഡിതന്മാരായ വൈദ്യന്മാർ പറഞ്ഞറിഞ്ഞിട്ടുണ്ടു്. കൂടാതെ, ഇംഗ്ലീഷിൽ, Rhus Succidanea എന്നു പറയുന്ന ഒരുമാതിരി വൃക്ഷത്തിലും ഉണ്ടാവുന്നതായി പറയപ്പെടുന്നു. എന്നാൽ അങ്ങിനെ ഉണ്ടാവുന്ന "കർക്കടശൃംഗി" ഗുണഹീനമാണെന്നാണ് പറയപ്പെടുന്നതു്. "കർക്കടശൃംഗി"ക്കു "കുളീരശൃംഗി" എന്നും പറയാറുണ്ടല്ലൊ. ജലജന്തുവായ ഞണ്ടിന്റെ (Crab or water crane) പുറഭാഗത്തിനോടൊ അഥവാ മുഖഭാഗത്തിനോടോ ആകൃതിസാമ്യമുള്ളതുകൊണ്ടാവാം ഇതിനു് ഈ പേർ സിദ്ധിച്ചതു്. മേല്പറഞ്ഞ "കക്കര" വൃക്ഷം പഞ്ചാബുദേശത്തെ ഒരു പ്രാദേശികൗഷധമാകുന്നു. ഇതിന്റെ കായാണു് അവിടങ്ങളിൽ ഔഷധത്തിന്ന ഉപയോഗപ്പെട്ടുത്തിവരുന്നതു്. മററു ഭാഗങ്ങൾ ഉപയോഗിക്കുന്നതായി അറിവില്ല. അഗ്നിമാന്ദ്യം, അതിസാരം ഇവയിൽ ഇതിന്റെ കായ് പലരൂപത്തിലും ഉപയോഗപ്പെടുത്തിവരുന്നു.

കർക്കടശൃംഗി, ഏതാണ്ടു് അതിന്റെ പുറഭാഗത്തു് രക്താഭയൊ കൃഷ്ണവർണ്ണമൊ രണ്ടുംകൂടി കലൎന്ന നിറമൊ ഉള്ളതാകുന്നു. എളുപ്പം നുറുങ്ങുന്ന സ്വഭാവത്തോടുകൂടിയതുമാകുന്നു. കർക്കടശൃംഗി പൊട്ടിച്ചാൽ അകത്തു മണ്ണുകുഴഞ്ഞു ഉണങ്ങിയിരിക്കുന്നതായി കാണാറുണ്ടല്ലൊ. ദൂരവീക്ഷണിയിൽകൂടി നോക്കി, അതു മണ്ണല്ലെന്നു തീർച്ചപ്പെടുത്തിയിട്ടുണ്ടു്. കർക്കടശൃംഗി ഉണ്ടാക്കുന്ന പ്രാണികളുടെ മൃതശരീരം ജീർണ്ണിച്ചതാണ് അവയെന്നു പ്രത്യക്ഷമായിരിക്കുന്നു. ഈ "കക്കര"വൃക്ഷം ദൂരക്കാഴ്ചയിൽ ഏതാണ്ടു നമ്മുടെ വേപ്പുവൃക്ഷത്തോടു വളരെ സാദൃശ്യമുള്ളതാണ്. കർക്കടശൃംഗിയുടെ ചൂർണ്ണം കഫം, കാസം, ശ്വാസം, വമനം, ക്ഷയം, പുഷ്പവികാരങ്ങൾ മുതലായവയിൽ വളരെ ഫലപ്രദങ്ങളാണെന്നുള്ളതു പ്രസിദ്ധമാണല്ലൊ. ശ്വാസകോശത്തിൽനിന്നു കഫത്തെ ദ്രവിപ്പിച്ചു മുറിച്ചുകളയുന്നതിനു് ഇതിനു് ഒരു വിശേഷശക്തിയുണ്ടു്. അതിസാരത്തിലും ചില സ്ഥലങ്ങളിൽ ഇതിന്റെ ഉപയോഗം വിധിക്കപ്പെടുന്നു. ഗ്രാഹിയാണു്.

## (3) വംശലോചന — മുളങ്കർപ്പൂരം.

വംശലോചന എന്നു പറയുന്നതു മൂത്ത മുളകളുടെ മുട്ടുകൾക്കുള്ളിൽനിന്നു കിട്ടുന്ന ഒരു സാധനമാകുന്നു. ഇതു് എല്ലാ മുളകളിലും കാണുന്നതല്ല. കാണുന്ന മുളകളിൽ, അവ പൂത്തു അരി മൂത്താൽ വെട്ടിപിളൎന്നാൽ കാണുന്നതാണു്. മലയാളവർഷം ൻ൫-ൻ൬ ഈ വർഷങ്ങളിലാണെന്നു തോന്നുന്നു കിഴക്കൻപ്രദേശങ്ങളിൽ മുളകൾ മിക്കതും പൂ

ത്തു നശിക്കയുണ്ടായി. അക്കാലത്തു പലക്കും ഇതു കിട്ടിയിരുന്നതായി അറിയുന്നു. ബോംബെ, ആസാം, ബമ്മാ മുതലായ സ്ഥലങ്ങളിൽ മുള സമൃദ്ധമായി ഉണ്ടാവുന്നു. ജാംഗലദേശപ്രകൃതി മുളകൃഷിക്ക് അധികം പററിയതാണ്. ഇപ്പോഴും മുളങ്കർപ്പൂരം അധികമായി കിട്ടിവരുന്നതു മുൻ പറഞ്ഞ രാജ്യങ്ങളിൽനിന്നാണ്. മുള വെട്ടി നശിപ്പിക്കാതെതന്നെ മുള മുട്ടുകൾ തുളച്ചാണ് അവിടങ്ങളിൽ മുളങ്കർപ്പൂരം എടുത്തുവന്നിരുന്നത്. അടുത്തകാലംവരെ ഇത് അവിടങ്ങളിൽ ഒരു വ്യവസായമായിരുന്നു. എ) ന്നാൽ ഇപ്പോൾ അതു വളരെ ചുരുക്കമായിരിക്കുന്നു. കേരളത്തിൽ സാധാരണ അങ്ങാടികളിൽ വംശലോചന സുലഭമല്ല. എന്നാൽ വടക്കേ ഇന്ത്യ സിലോൺ ഇവിടങ്ങളിൽ മാക്കററുകളിൽ ഇത് സുലഭമാണ്. ഇന്ത്യയിൽനിന്നുതന്നെയാണ് സിലോണിൽ ഇത് ഇറക്കമതിചെയ്യപ്പെടുന്നത്. കേരളത്തിൽ ഇതു സാധാരണമല്ലാത്തതിനു ന്യായമായ കാരണമുണ്ട്. കേരളത്തിലെ വൈദ്യന്മാർ വംശലോചനയുടെ സ്ഥാനത്ത് അധികവും കൂവനൂറ് (Arrow root) എടുത്തുവരുന്നു. ച്യവനപ്രാശത്തിലെ, "താലീശ്യാദ്യുഷ്ണലം" ഷാഡ്ഗിമാഷ്ടകത്തിലെ "കർഷോന്മിതാ തവക്ഷീരി" എന്നുംമററുമുള്ള എല്ലാ വിധികളിലും കേരളീയർ കൂവ്വനൂറാണ് എടുത്തുവരുന്നത്. എന്നാൽ വ്യാഖ്യാനങ്ങളിൽ "വംശലോചന" (പല മലയാളവ്യാഖ്യാനങ്ങളിലും ഒഴിച്ചു) എന്നുതന്നെ പറഞ്ഞുകാണുകയും ചെയ്യുന്നു. പല മരുന്നുകളുടെ ദുർല്ലഭ്യത്താൽ പഴയ കേരളീയവൈദ്യന്മാർ അവയ്ക്കു സമത്ഥമായ "പ്രതിനിധി" (Substitute) കളെ നിർദ്ദേശിച്ചിട്ടുണ്ട്. നമ്മുടെ അടപതിയൻ ഇപ്രകാരം ജീവന്തിക്കുള്ള ഒരു പ്രതിനിധിയാകുന്നു. (1) എന്നാൽ കൂവ്വനൂറ് വംശലോചനയ്ക്കു സമത്ഥമായ പ്രതിനിധിയാണെന്നു സമ്മതിക്കാൻ വിഷമമാണ്. കൂവ്വനൂറ് ശീതവും ബൃംഹണവുമായ ഒരു ദ്രവ്യമാണ്. അതിനു കാസശ്വാസഹരത്വം എത്രയൊ കുറവൊ ശൂന്യമൊ ആണ്. ച്യവനപ്രാശം, ശാർങ്ഗധരന്റെ താലീസാദിചൂർണ്ണം, സിതോപലാദിചൂർണ്ണം മുതലായവ വംശലോചനയും കൂവ്വനൂറും പ്രത്യേകം വേറെചേർത്ത് ഉണ്ടാക്കി രോഗിളിൽ പരീക്ഷണം നടത്തിയിട്ടുള്ള വൈദ്യന്മാർ ഈ അഭിപ്രായം സമ്മതിക്കുന്നതാണ്.

ബോംബെ മുതലായ സ്ഥലങ്ങളിൽ വംശലോചന സുലഭമാണെന്നു പറഞ്ഞുവല്ലൊ. അവിടങ്ങളിൽ ഇതിനു റാത്തലിനു ൨ മുതൽ ആറു വരെ ഉറുപ്പിക വിലയുണ്ട്. എന്നാൽ സുലഭമായി അവിടങ്ങളിൽ ഇപ്പോൾ കിട്ടിവരുന്ന വംശലോചനയും സ്വാഭാവികഗുണമുള്ളതൊ മുളകളിൽ താനേ വിളഞ്ഞു ഉണ്ടാവുന്നതൊ അല്ല. കൃത്രിമനിമ്മിത (Artifical) മാണ് ഇപ്പോൾ അധികം കിട്ടിവരുന്നത്. ഇംഗ്ലീഷിൽ (Calcination Systaem) എന്നു പറയുന്ന ഒരുവക പ്രത്യേകരീതിയിലുള്ള ഭസ്മീകരണോപായംകൊണ്ടു കൃത്രിമമായി നിമ്മിക്കുന്നവയാണവ. എങ്കിലും ഇതു രക്ത

(1) ഇതു ജീവന്തിയെപ്പററിയുള്ള വിവരണത്തിൽ ഉണ്ട്.

സ്തംഭകവും കഫശമനവും ആണ്. വംശരോചന തനിയെ ഉപയോഗിക്കുമ്പോൾ ൨ രക്തിമുതൽ ഒരു മാഷംവരെ യുക്തമായ അനുപാനത്തോടുകൂടി ഉപയോഗിക്കാം.

ഇവിടെ ഒരു ചെറിയ വിവരണം വേണ്ടിയിരിക്കുന്നു. തുകാക്ഷീരി, തവക്ഷീരി, തുകാ മുതലായവ നാം പ്രായേണ കൂവ്വനൂറിന്റെ പര്യായമായി ഗണിച്ചു വരായിരിക്കുന്നു. വംശരോചനയ്ക്കു പ്രതിനിധിയായി കൂവ്വനൂറിനെ സ്വീകരിക്കമൂലം അതും കൂവ്വനൂറിന്റെ പര്യായമായി പലരും വ്യാഖ്യാനിച്ചുംപോരുന്നു. നിഘണ്ടുക്കളിൽനിന്നും ഈ കുഴപ്പം പരിഹരിക്കുന്നതിനു വളരെ ശ്രമവും വേണ്ടിയിരിക്കുന്നു. യൂനാനിവൈദ്യന്മാരിൽനിന്നാണ് തവക്ഷീരി ആയുർവ്വേദവൈദ്യന്മാൎക്കു ലഭിച്ചിട്ടുള്ളതു് എന്നു പല അഭിജ്ഞന്മാരും പറയുന്നു. യൂനാനിവൈദ്യന്മാർ പാലിൽനിന്നു "തവാഷീർ" എന്നു് ഒരു സാധനം എടുത്തുവന്നിരുന്നു. അതിനെയാണു തവക്ഷീരിയായി നമ്മുടെ ശാസ്ത്രങ്ങളിൽ സ്വീകരിച്ചിട്ടുള്ളതെന്നാണ് അവരുടെ മതം. വംശരോചനയും യൂനാനിവൈദ്യന്മാരിൽനിന്നാണത്രെ ആയുർവ്വേദത്തിൽ വന്നതു്. ശാർങ്ഗധരന്റെ സിതോപലാദിചൂൎണ്ണം യൂനാനിക്കാരുടെ "സ്ഫൂഫെതവാഷീർ" എന്ന ചൂൎണ്ണംതന്നെ പറയത്തക്ക വ്യത്യാസമില്ലാത്തതാണെന്നുള്ളതു വാസ്തവമാണെന്നു രണ്ടിലും പരിചയമുള്ളവൎക്കറിയാം. ആകൃതിസാമ്യംമൂലം, യൂനാനിക്കാരുടെ "ശീരഖിശ്ത"വും "തവാഷീർ"ം ഒന്നായി ധരിച്ചു എല്ലാംകൂടി വംശരോചനയായി തീൎന്നതാണെന്നും അവർവിചാരിക്കുന്നു. ഇവയിൽ "ശീരഖിശ്ത" (പാലിൽനിന്നെടുക്കുന്നതു്) ഇപ്പോൾ വളരെ സുലഭമല്ല. ഇതിന്റെ സ്ഥാനത്തു നമ്മുടെ കൂവനൂറ് പ്രായേണ ഫലപ്രദമാണ്. എന്നാൽ വംശരോചനയുടെ പ്രതിനിധി ഒരിക്കലും കൂവ്വനൂറായിരിക്കുന്നതു് "യുംജ്യാത്തദ്വിധമന്യൽ" എന്ന പ്രമാണത്തിനു വിധേയമല്ല. പരീക്ഷിക്കാൻ തയാറുള്ളവൎക്കും ഗുണവ്യത്യാസം പ്രത്യക്ഷമായി അനുഭവപ്പെടുകയും ചെയ്യാം.

"തുകാക്ഷീരീ തവക്ഷീരീ, ത്വക്ക്ഷീരീ ക്ഷീരികാ ശുഭാ
തുകാക്ഷീൎയ്യപരാ വാംശീ വംശജാ വംശരോചനാ."

എന്ന പ്രമാണം, തുകാക്ഷീരി രണ്ടുതരമെന്നും അതിലൊന്നു മുളയിൽനിന്നു ഉണ്ടാവുന്നതാണെന്നും തെളിവിക്കുന്നതാണല്ലൊ, മുൻപ്രസ്താവിച്ച സംഗതികളിലെ ചരിത്രഭാഗം തെളിയിക്കുന്നതിനു യൂനാനിവൈദ്യഗ്രന്ഥങ്ങൾ മൂലഭാഷയിൽതന്നെ പഠിച്ചു പരിശോധിക്കേണ്ടിയിരിക്കുന്നതിനാലും, ഈ ലേഖകന്റെ യൂനാനിവൈദ്യപരിചയം അപ്രകാരമല്ലാത്തതുകൊണ്ടും സാദ്ധ്യമല്ല. ഔഷധഭാഗത്തെ സംബന്ധിച്ചിടത്തോളം ചരിത്രഭാഗത്തിനുള്ള പ്രാധാന്യം കുറവുമാണല്ലോ. ഇംഗ്ലീഷിൽ പറയുന്ന (Arrow root) യഥാർത്ഥത്തിൽ കൂവ്വയാണൊ എന്നും കൂവ്വ താദൃശമായ ഒരു ചെടി മാത്രമല്ലയൊ എന്നും സംശയിക്കാവുന്നതാണ്.

## (4) കൊടിത്തൂവ്വ? (ദുരാലഭാ)

ദുരാലഭ കൊടിത്തൂവ്വയാണൊ? ഇതു് ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണ്. നിഘണ്ടുക്കൾ ശരിക്ക പരിശോധിച്ചാൽ, ദുരാലഭയും, ദുസ്സർശയും രണ്ടാണെന്നു കാണാം. പെർഷ്യാ, അറേബ്യാ, സിറിയാ, ഗ്രീസ് മുതലായ രാജ്യങ്ങളിലെ സമുദ്രതീരം സംബന്ധിച്ചാണ് "ദുരാലഭാ" അധികവും ഉണ്ടാവുന്നതു്. "സമുദ്രാന്താ ദുരാലഭാ" എന്നതിൽ നിന്നു് ഇതു് സമുദ്രതീരങ്ങളിൽ ഉണ്ടാവുന്നവയെന്നും, ഇന്ത്യയിൽ ദുർല്ലഭമെന്നും കൂടി അൎത്ഥം വരുന്നുണ്ടല്ലോ. അറേബ്യാ മുതലായ രാജ്യങ്ങളിൽ മരുഭൂമിയിലാണ് ഇതു് അധികവും ഉണ്ടാവുന്നതു്. "യാഷശക്കര" എന്നപദം സുപരിചിതമാണല്ലോ. "ദുരാലഭാക്വാഥകൃതാ ശക്കരാ" എന്ന ചരകവ്യാഖ്യാതാവായ ചക്രപാണിയുടെ വിവരണവും, ഡല്ലനൻെറ "യവാസക ാഥാലനീഭാവാൽ ശക്കരാ കൃതാ യവാസശക്കരാ"എന്നുള്ള സുശ്രുതവ്യാഖ്യാനഭാഗവും പരസ്പരവൈരുദ്ധ്യംകൂടാതെ വ്യാഖ്യാനിക്കാനുള്ളതാകുന്നു. എന്നാൽ ഡല്ലനൻെറ വിവരണംകൊണ്ടാണ് ചക്രപാണിയുടെ വ്യാഖ്യാനഭാഗത്തിൻെറ വസ്തുസ്ഥിതി വെളിവാകുന്നതു് എന്നുപറയേണ്ടിയിരിക്കുന്നു. പ്രത്യക്ഷാനുമാനങ്ങൾക്കു ശാസ്ത്രം വിരുദ്ധമായിരിക്കാൻ പാടുള്ളതല്ലല്ലോ. മേല്പറഞ്ഞ "ദുരാലഭ" വെട്ടിനുറുക്കി വെള്ളത്തിൽ ഒരുദിവസം ഇട്ടിരുന്നു അരിച്ചോ, തിളപ്പിച്ചുഅരിച്ചോ എടുത്തുവെച്ചിരുന്നാൽ അടിയിൽ തരിതരിയായി പഞ്ചസാരപോലെ മധുരമുള്ള ഒരു വസ്തു (Tears gum) ഊറിവരുന്നു. ഇതു് സംഗ്രഹിച്ചു എടുത്താൽ കഷായതിക്താനുരസമായ അതിമാധുൎയ്യമുള്ള യാഷശക്കരയാകുന്നു. ഇതു ഈ ചെടിയിൽനിന്നു ഒരുമാതിരി സമൃദ്ധമായിത്തന്നെ കിട്ടുന്നു. ഇപ്രകാരംഎടുക്കുന്ന "യാഷശക്കര"പ്രധാനപ്പെട്ട യൂനാനിവൈദ്യന്മാരുടെ പക്കൽനിന്നും സുലഭമാണ്. അവർ അതിനു"തുരംജബീജ"മെന്നു പറയുന്നു. ഇംഗ്ലീഷിൽ (Nanna) എന്നും പറയപ്പെടുന്നു. "കഷായമധുരാ ശീതാ സതിക്താ യാഷശക്കരാ" എന്ന ചരകവചനം സ്മൎത്തവ്യമാണ്. ചെടി പുഷ്പിച്ചുകഴിഞ്ഞാൽ പറിച്ചു പകുതി കീഴ്പ്പോട്ടു വെട്ടിക്കളഞ്ഞു മേൽപ്രകാരം ചെയ്താൽ സമൃദ്ധമായി "യാഷശക്കര" കിട്ടുന്നതാണ്. ഇതു് മൃദുരേചനമാണ്. ദുർബ്ബലന്മാർ, ക്ഷയരോഗികൾ, അനുഷംഗികമലബന്ധമുള്ളവർ ഇവൎക്കെല്ലാം ഉത്തമമായ ഒരു മൃദുശോധനൌഷധമാകുന്നു. തന്നിച്ചോ പാലിലൊ ഉപയോഗിക്കാവുന്നതാണ്. പിത്തഹരവും രക്തശോധകവുമാകുന്നു. "യാഷശക്കരാ മധുരകഷായാ തിക്താനുരസാശ്ലേഷ്മഹരീചേതി" എന്ന സുശ്രുതവചനം ഇവിടെ സ്മൎത്തവ്യമാകുന്നു. മൂത്രകൃഛ്റം, ദാഹം, രക്തപിത്തം കാസം, ശ്വാസം, അൎശ്ശസ്സ്, മദാത്യയം, ഭ്രമം മുതലായവയിൽ നല്ല ഫലമുള്ളതാണ്. മദാത്യയം ഭ്രമം ദാഹം ഇവയ്ക്കു ദുരാലഭ തന്നെ പ്രയോഗിക്കാവുന്ന സന്ദൎഭങ്ങളുമുണ്ടു്. (യോഗരത്നാകരം) ഈ യാഷശക്കര പ്രായസ്ഥിതിക്കനുസരിച്ചു ഒരു തോലയൊ കൂടുതലോ ഉപയോഗിക്കാവുന്നതാണ്.

ശബ്ദാൎത്ഥംകൊണ്ടു യോജിപ്പിക്കാമെങ്കിലും ദുസ്സൎശയും നമ്മുടെ

